പ്രതിവാരപ്രഭാഷണം (The Sermon for the Week)

# മരിച്ചാലും ജീവിക്കുന്നവനായ ക്രിസ്ത്യാനി

(എം. ററി.)

"ഞാൻതന്നേ പുനരുത്ഥാനവും ജീവനും ആകുന്നു; എങ്കിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും. ജീവിച്ചിരുന്നു എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരുനാളും മരിക്കയില്ല." (വി. യോഹ: 11: 25, 26.)

അനിശ്ചിതമായ മരണാനന്തരജീവിതത്തേക്കുറിച്ചു ചിന്തിക്കുകയോ കരുതുകയോ ചെയ്യേണ്ട ആവശ്യമില്ലെന്നും ഇഹലോകജീവിതം മാത്രമാണു് പ്രധാനമായിട്ടുള്ളതെന്നും അഭിപ്രായമുള്ള ആളുകൾ ഇക്കാലത്തു ധാരാളമുണ്ടു്. ആധുനിക ലോകത്തിൽ പ്രചുരപ്രചാരം ലഭിച്ചിട്ടുള്ള കമ്മ്യൂണിസം മുതലായ നിരീശ്വര തത്വസംഹിതകൾ ഈ അഭിപ്രായത്തെ ബലമായി പിൻതാങ്ങുന്നുണ്ടു്. മരണം എല്ലാമനുഷ്യർക്കും തീർച്ചയായും അഭിമുഖീകരിക്കേണ്ടതൊരു യാഥാർത്ഥ്യമായിരിക്കെ അതിനുശേഷം മനുഷ്യനു് എന്തുസംഭവിക്കും എന്നുള്ള പ്രശ്നത്തെ അവഗണിക്കുന്ന ഒരു മനോഭാവം ആശ്ചര്യകരം തന്നെ. ഈ ലോകത്തിൽ ജീവിക്കുന്നവരെല്ലാവരും മുങ്ങുവാൻ തുടങ്ങുന്ന ഒരു കപ്പലിലെ യത്രക്കാരുടെ നിലയിലാണു്. എല്ലാവരും ഒരേസമയത്തു മരിച്ചെന്നു വരികയില്ല. എങ്കിലും എല്ലാവരുടെയും അവസാനം ഒന്നുതന്നെ. സമുദ്രം അവരെ വിഴുങ്ങുവാൻ കാത്തിരിക്കയാണു്. അത്തരുണത്തിൽ കപ്പലിലെ സുഖസൗകര്യങ്ങളെക്കുറിച്ചു മാത്രം ചിന്തിക്കുകയും കപ്പൽ മുങ്ങിക്കഴിഞ്ഞാലുള്ള സ്ഥിതിയേക്കുറിച്ചു യാതൊന്നും ചിന്തിക്കാതിരിക്കയും ചെയ്യുന്ന ഒരു മനോഭാവം ഒട്ടും ശ്ലാഘനീയമല്ല.

ചിലർക്കു് മരണാനന്തര ജീവിതത്തിൽ സംശയം ജനിക്കുകയോ അങ്ങനെയൊന്നില്ലെന്നു അവർ വിശ്വസിക്കയോ ചെയ്യുന്നതിൽ അത്ഭുതപ്പെടേണ്ടതില്ല; എന്നാൽ അതിനെക്കുറിച്ചു ചിന്തിക്കുവാൻ തക്ക യാതൊരു പ്രാധാന്യവും അതിനില്ല എന്നുള്ള അഭിപ്രായമാണു് അത്ഭുതാവഹമായിട്ടുള്ളതു്. മരണശേഷം ഒരു ജീവിതമുണ്ടെങ്കിൽ അതിന്റെ ദൈർഘ്യത്തോടു യാതൊരു താരതമ്യവുമില്ലാത്തവണ്ണം അത്ര തുച്ഛമാണു് മരണത്തിനു മുൻപുള്ള ജീവിതം.

മനുഷ്യജീവിതം മരണത്തോടുകൂടി അവസാനിക്കുന്നെങ്കിൽ അതിനെന്തുവിലയാണുള്ളതു്? ഇതാണു് മരണം ഉന്നയിക്കുന്ന പ്രധാന പ്രശ്നം. ഭാവിജീവിതത്തിന്റെ യഥാർത്ഥ്യത്തിലാണു് മനുഷ്യന്റെ ആശ സ്ഥിതി ചെയ്യുന്നതു്. കമ്മ്യൂണിസംപോലെയുള്ള നിരീശ്വര ചിന്താഗതികളുടെ ഏററവും വലിയ ബലഹീനത അവസ്ഥ ഭാവിയേക്കുറിച്ചുള്ള യാതൊരാശയും മനുഷ്യനു പ്രദാനം ചെയ്യുന്നില്ലെന്നുള്ളതാണു്. ചുരുങ്ങിയ ജീവിതയാത്രയ്ക്കുശേഷം മനുഷ്യൻ എന്നേക്കുമായി നശിക്കുന്നു.

ക്രിസ്ത്യാനികൾ നിത്യജീവനിൽവിശ്വസിക്കുന്നു. പ്രത്യാശാനിർഭരമായ ഒരു ഭാവിയാണു് അവർക്കുള്ളതു്. എന്നാൽ ക്രിസ്ത്യാനികളുടെ ഈ പ്രത്യാശ അയഥാർത്ഥവും അന്ധവിശ്വാസപരവുമായി അപഹസിക്കപ്പെടുകയാണു ചെയ്യുന്നതു്. ഭൂമിയിൽ ലഭിക്കാത്ത സൗഭാഗ്യങ്ങൾക്കുള്ള ഒരു അയഥാർത്ഥ പ്രതിവിധി ആയിട്ടാണു് ഈ നിരീശ്വരവാദികൾ അതിനെ ചിത്രീകരിക്കുന്നതു്. ക്രിസ്തീയ പ്രത്യാശയെ അവർ നിഷേധിക്കുന്നപക്ഷം അതിന്റെ സ്ഥാനത്തു മറ്റെന്തെങ്കിലും ഒരു പ്രത്യാശ അവർ മനുഷ്യർക്കു നൽകേണ്ടിയിരിക്കുന്നു. ക്രിസ്ത്യാനി ഓരോ വ്യക്തിക്കും മരണശേഷം നിത്യമായ ഒരു സ്വർഗ്ഗീയ ജീവിതം വാഗ്ദാനം ചെയ്യുന്നു. എന്നാൽ കമ്യൂണിസ്റ്റു് അനിശ്ചിതമായ ഏതോഭാവിയിൽ സമുദായത്തിനു ഈ ലോകത്തിലെ സുഖജീവിതം വാഗ്ദാനം ചെയ്യുന്നു. ക്രിസ്തീയപ്രത്യാശ ഉന്മേഷജനകമാണു്. കമ്യൂണിസ്റ്റു് പ്രത്യാശ അതിന്റെ ആദ്യത്തെ ആവേശം ശമിച്ചു കഴിഞ്ഞാൽ പിന്നെ ശൂന്യമാണു്. ക്രിസ്തീയ പ്രത്യാശ ഓരോ വ്യക്തിക്കുമുള്ളതാണു്. എന്നാൽ കമ്യൂണിസ്റ്റു് പ്രത്യാശ വിദൂരഭാവിയിലുള്ള നമ്മുടെ പിൻഗാമികൾക്കു മാത്രമുള്ളതാണു്. ആദ്യത്തേതു സർവജ്ഞനായ ഒരു ദൈവത്തിന്റെ പ്രവൃത്തിയിൽനിന്നുളവാകുന്നു. രണ്ടാമത്തേതു് അന്ധമായ ഏതോ ഒരു ശക്തിയുടെ ഫലം മാത്രമാണു്.

മനുഷ്യൻ സമുദായത്തിന്റെ ഒരു ആയുധം മാത്രമാണെങ്കിൽ സമുദായത്തിനു് അവനെക്കൊണ്ടുള്ള ആവശ്യം നിറവേറിക്കഴിഞ്ഞാൽ പിന്നെ അവനു യാതൊരു സ്ഥാനവുമില്ല. അവൻ അന്തർദ്ധാനം ചെയ്തുകൊള്ളട്ടെ എന്നുള്ളതാണു കമ്യൂണിസത്തിന്റെ അഭിമതം. മനുഷ്യന്റെ സ്വയംപര്യാപ്തതയിൽ വിശ്വസിക്കുന്നവർക്കു് അതായതു്, മനുഷ്യനപ്പുറമായി സ്ഥിതിചെയ്യുന്ന ഒരു ജീവിയുമായി—ദൈവവുമായി—അവനു യാതൊരു സംസർഗ്ഗസാദ്ധ്യതയുമില്ലെന്നു വിശ്വസിക്കുന്നവർക്കു മനുഷ്യനു മരണാനന്തര ജീവിതമുണ്ടെന്നു വിശ്വസിക്കുവാൻ കഴിയുന്നതല്ല. കമ്യൂണിസ്റ്റു് മനുഷ്യൻ അമർത്യതയ്ക്കു പ്രാപ്തനല്ല. അതുകൊണ്ടു് അമർത്യതയെ ഒരു സ്വപ്നമായി അവർ എഴുതിത്തള്ളുന്നു. നിരീശ്വര ചിന്താഗതിയുടെ പരാജയസമ്മതമാണു് ഇവിടെ പ്രത്യക്ഷമാകുന്നതു്.

ദൈവത്തെ പ്രപഞ്ചത്തിൽനിന്നു പുറംതള്ളിയാൽ പിന്നെ പ്രഥമസ്ഥാനം മനുഷ്യനാണു്. എന്നാൽ അതോടുകൂടി മനുഷ്യനുള്ള സ്ഥാനം നഷ്ടപ്പെടുന്നു. മരണാനന്തര ജീവിതത്തിലുള്ള വിശ്വാസം ത്യജിക്കുന്നതോടുകൂടി ഇഹലോകജീവിതം സർവപ്രധാനമായിത്തീരുന്നു. എന്നാൽ അതോടൊപ്പംതന്നെ ഇഹലോകജീവിതത്തിന്റെ മാററു കുറയുന്നു. മനുഷ്യനപ്പുറമായ ഒരു ലക്ഷ്യം ഉണ്ടാകുമ്പോൾ മനുഷ്യന്റെ മാഹാത്മ്യം വർദ്ധിക്കയാണു ചെയ്യുന്നതു്. അതില്ലാത്തതുകൊണ്ടാണു് കമ്മ്യൂണിസം സമുദായത്തിന്റെ ലൗകിക അഭ്യുദയത്തെ വ്യക്തിജീവിതത്തിന്റെ ലക്ഷ്യമാക്കി വച്ചിരിക്കുന്നതു്. മരണം മൂലം വ്യക്തിജീവിതം അവസാനിക്കുന്നു; എന്നാൽ സമുദായം തുടരുന്നു. വ്യക്തികൾ സമുദായത്തിന്റെ "സ്പെയർ പാർട്ട്സ്" (Spare Parts) മാത്രമാണു്.

ഹ്രസ്വമായ യൗവനത്തിന്റെ ഉന്മേഷം നശിക്കുകയും ജീവിതദർശനം മങ്ങുകയും ചെയ്യുമ്പോൾ ജീവിതത്തിൽ അനുഭവപ്പെടുന്ന നിരാശയും തളർച്ചയും ലോകചരിത്രത്തിൽ എവിടെയും പ്രത്യക്ഷമായി കാണുന്ന വ്യസനകരമായ ഒരു കാഴ്ചയാണു്. ദൈവവിശ്വാസവും ഭാവി പ്രത്യാശയുമില്ലാത്ത വ്യക്തികളുടെയും സമുദായങ്ങളുടെയും അനിർവ്വാച്യമായ അനുഭവമാണിതു്. എന്നാൽ ദൈവസംസർഗ്ഗത്തിൽ അനന്തമായ ആനന്ദം അനുഭവിക്കുന്നവർ ഒരിക്കലും നിരുന്മേഷരായി ഭവിക്കുന്നില്ല. വാർദ്ധക്യത്തിലും അവർ വളർന്നുകൊണ്ടേയിരിക്കുന്നു. ആ വളർച്ച മരണശേഷവും തുടരുന്നു. നിത്യമായ ആ സൗഭാഗ്യജീവിതത്തിന്റെ പ്രതീതി

# വി ശ്വ ദീ പം.

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### അപരാധിനി

താരങ്ങൾ മാഞ്ഞില്ല, നേരം പുലർന്നില്ല
താരുകളൊന്നും വിടർന്നുമില്ല
പൂങ്കാവനങ്ങളിൽ വണ്ടു മുരണ്ടില്ല
പൂങ്കുയിൽ പാടിത്തുടങ്ങിയില്ല
കാക്കകൾ കാറിയലക്കാൻ മുതിർന്നില്ല
കാഹളം കാലജ്ഞരൂതിയില്ല.
പുഷ്കരപ്പൂമ്പൊയ്ക പുഞ്ചിരി പൂണ്ടില്ല
ദിക്കുകളൊന്നുമുണർന്നുമില്ല
അത്രക്കു മുന്നമാപ്പട്ടണവീഥിയി-
ലിത്രമേലാരവം കേൾപ്പതെന്തേ?
പ്രാന്തസ്ഥശൈലങ്ങൾ പൊട്ടിത്തെറിക്കയോ
പ്രേതാബ്ധി കോപിച്ചിരമ്പുകയോ?
ക്രൂര നരകപ്പിശാചങ്ങളാരെയോ
നേരിട്ടെതിർക്കാൻ വിളിക്കുകയോ
മാമരമെല്ലാമൊടിച്ചു പൊടിച്ചുഗ്ര
മാരുതൻ ചുററിയടിക്കുകയോ
ദുഷ്പ്രവാദങ്ങളും പൊട്ടിച്ചിരികളു-
മാർപ്പുവിളികളും കൂട്ടിയാട്ടും
കൊട്ടും കുരവയുമട്ടഹാസങ്ങളും
കാട്ടാളനൃത്തത്തകർപ്പുകളും
കേട്ടു കേട്ടംബരമണ്ഡലം കൈവിട്ടു
പെട്ടെന്നാ രാത്രി തന്നന്ത്യയാമം
തൈത്തെന്നൽ വീശിത്തെളിച്ച വഴിയിലു-
ടെത്തി കിഴക്കു ദിവാകരനും
കാണായിതപ്പോൾ കലങ്ങി മറിഞ്ഞൊരു
കാട്ടാറു പോലൊരു ഘോഷയാത്ര
കാരണമെന്തെന്നറിയുവാനാവഴി-
യോരത്തിൽ വൃദ്ധന്മാർ വന്നു നിന്നു
ലോലായതാക്ഷിമാരന്തഃപുരം വെടി-
ഞ്ഞാലയ ജാലകത്തിങ്കലെത്തി
കണ്ടവർ കണ്ടവർ കൈകളാൽ കൺ പൊത്തി
കുണ്ഠിതം കൈക്കൊണ്ടു ദൂരെ നീങ്ങി
ക്ഷുത്തെഴുമീനാമൃഗങ്ങൾ മദം പൂണ്ടു
കൂത്താടും കാട്ടിലെക്കേഴപോലെ
നീചപ്പരുന്തിൻെറ കോലാഹലംകൊ
നീടെഴും പ്രേതപ്രദേശം തന്നിൽ
വല്ലാത്ത ചണ്ഡമരുത്തിൻെറ തള്ളേററു
വീണൊരു മാടപ്പിറാവുപോലെ
വിഖ്യാതിവിശ്രുതം ജറുശലേം പട്ടണ—
വീഥിയിലന്നു നിറഞ്ഞു നിന്ന
മർത്ത്യപ്പരിഷതൻ മദ്ധ്യത്തിലന്നൊരു
മാന്തളിർ മെയ്യാൽപ്പതിച്ചുപോയി.
തന്നുടെ നമ്രമാം വക്ത്രച്ചെന്താരിനെ-
ത്തന്നിരുൾപ്പൂഞ്ചുരുൾക്കുന്തളത്താൽ
ഹന്ത! മാസ്സുവാനന്തികത്തെത്തിയ
ശാന്തസമീരനിൽബ്ഭക്തിപൂണ്ടും
വല്ലാതുലഞ്ഞുലഞ്ഞങ്ങോട്ടുമിങ്ങോട്ടും
കല്ലോലം തല്ലുന്ന കഞ്ചുകത്തെ
കാലടി കൈവിട്ടു മാറാതെ, തന്നിടം
കയ്യാലൊതുക്കിപ്പിടിച്ചുകൊണ്ടും
വാമേതരായത പാണിയാൽ, വക്ഷോജ-
ഹേമകുംഭങ്ങൾ മറച്ചുകൊണ്ടും
തൊട്ടടുത്തുടെ നടക്കും പുരുഷരെ—
ത്തൊട്ടിടാതേററവും ചൂളിക്കൊണ്ടും
കണ്ണീരൊഴുക്കിപ്പെരുവഴിതന്നിലെ
മണ്ണു നനച്ചു മകം തുടിച്ചും
കോമളരൂപിണിയാമവളാർദ്രമാം
ഹേമന്തചന്ദ്രികയെന്നപോലെ
മുന്നോട്ടു പോകുവതേതൊരു ബന്ധന—
മന്ദിരംപൂകി മറഞ്ഞിടാനോ?
ഓരോ നിമേഷവും ക്ഷുദ്രമഹാജന
വാരിധിപാരം കവിഞ്ഞുയർന്ന
നീചപ്രഭാഷണ ഭംഗരണധ്വനി
നീണ്ടുനീണ്ടെങ്ങും പ്രതിധ്വനിച്ചു.
ഇത്രമേലീർഷ്യപൂണ്ടീ മനോമോഹന-
ഗാത്രിയാമേണത്തരുണിയാളെ
രഥ്യയിലാക്കി വലിച്ചിഴച്ചിങ്ങനെ
പത്തുനൂറായിരമാളു കൂടി
കൂട്ടിക്കൊണ്ടെങ്ങോട്ടു പോകുന്നു? നിർദ്ദയം
വെട്ടിക്കുരുതി കഴിപ്പതിന്നോ?

---

ഇഹലോകജീവിതത്തെ പ്രതീക്ഷയും പ്രത്യാശയും കൊണ്ടു നിറയ്ക്കുന്നു. നിത്യ ജീവൻെറ വെളിച്ചത്തിൽ മരണം ഒരു നിസ്സാര സംഭവമാണു്. യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ ദൈവത്തെ കണ്ടെത്തുന്നവരുടെ സന്തോഷവും സമാധാനവും പ്രത്യാശയും അനുഭവിച്ചറിയേണ്ടതാണു്. അതു് ഒരു വാദപ്രതിവാദവിഷയമല്ല; ഒരനുഭവ യാഥാർത്ഥ്യമാണു്. ഇഹലോകജീവിതം നിത്യമായ ഒരു ജീവിതത്തിൻെറ ആരംഭവും ഒരുക്കവും ആയതുകൊണ്ടാണു് അതു പ്രാധാന്യം അർഹിക്കുന്നതു്. നിത്യമായ മൂല്യങ്ങളെ ലക്ഷ്യമാക്കി വേണം ഈ നശ്വരലോകത്തിലെ ജീവിതം നാം ക്രമീകരിക്കുവാൻ. ഈ ലോകം കടന്നുപോകുന്ന ഒന്നായതുകൊണ്ടു നമ്മുടെ പ്രധാന ചിന്ത പരലോകത്തെക്കുറിച്ചായിരിക്കണം. അതുകൊണ്ടു് ലൗകിക കാര്യങ്ങളിൽ അശ്രദ്ധ ഉണ്ടാകണമെന്നില്ല; പ്രത്യുത ഈ ലോകത്തിൽ ലഭിക്കുന്ന എല്ലാ അവസരങ്ങളെയും ചുമതലകളെയും നാം കൂടുതൽ ശ്രദ്ധയോടു കൂടി നേരിടുകയായിരിക്കും ചെയ്യുന്നതു്. നമ്മുടെ കർത്താവു തൻെറ മനുഷ്യാവതാരം മൂലം വിശുദ്ധീകരിച്ച ഈ ലോകവും അതിലുള്ളതെല്ലാം തന്നെയും പാവനമാണു്. തൻെറ പാവനമായ ഉദ്ദേശപ്രാപ്തിക്കുള്ള ഉപാധികളായി അവയെ എല്ലാം ഉപയോഗിക്കുകയാണു നമ്മുടെ കർത്തവ്യം. നാം ലോകത്തിൽ ജീവിക്കുന്നെങ്കിലും നാം ലോകത്തിനുള്ളവരല്ല. നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലാണു്. അതാണു നമ്മുടെ ആശാകേന്ദ്രം.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1. ശമു. 30:

ദൈവത്തിന്റെ അത്ഭുതകരമായപ്രവർത്തനങ്ങളുടെ ആഴവും വിശാലതയും ആരറിഞ്ഞു. ദാവീദു ഫെലിസ്ത്യരോടുകൂടെ യുദ്ധം ചെയ്യുവാൻ നിർബന്ധിതനായിരുന്നു എങ്കിൽ തന്റെ യജമാനനായ ശൗലിനോടു യുദ്ധംചെയ്യേണ്ടിവരുമായിരുന്നു. എന്നു തന്നെയല്ല തന്റെയും സഹപ്രവർത്തകരുടെയും പുത്രകളത്രാദികൾ അമാലേക്യരുടെഅടിമകളായിത്തീരുകയും ചെയ്യുമായിരുന്നു. ഫെലിസ്ത്യരുടെ എതിർപ്പ് ഈ രണ്ടു അപകടത്തിൽനിന്നും അവനെ രക്ഷിച്ചു. വരുവാനിരിക്കുന്ന അപകടങ്ങൾ തരണംചെയ്യത്തക്ക ശക്തിയും പിൻതുണയും നൽകുന്ന ദൈവത്തിന്റെ കരുണാസമന്വിതമുള്ള നിയന്ത്രണത്തിനു നാം നമ്മെത്തന്നെ വിധേയമാക്കുന്നതു എത്രയധികം ബുദ്ധിയായിരിക്കും.

പല മാസങ്ങളായി ദൈവേഷ്ടം ആരായുന്നതിൽ വിമുഖനായിരുന്ന ദാവീദു അമാലേക്യ സൈന്യത്തെ പിൻതുടരണമോ എന്ന കാര്യത്തിൽ ദൈവേഷ്ടം ആരാഞ്ഞുകാണുന്നു. ആ വിധമുള്ള ദാവീദിന്റെ ശ്രമം അവന്റെ പരിപൂർണ്ണവിജയത്തിൽ പര്യവസാനിച്ചു. ദാവീദു സംശയത്തിന്റെയുംനിരാശയുടെയും കോട്ടകളെ തകർത്ത്; അനുസരണത്തിലേക്കും പ്രത്യാശയിലേക്കും നീതനായി. ദാവീദിന്റെ അനുഭവങ്ങളിൽക്കൂടെ കടന്നുപോകുന്നവർ നമ്മിൽ പലരുണ്ടായിരിക്കാം. അവർ ദാവീദിന്റെ അനുഭവങ്ങളിൽനിന്നു ശക്തിയും ധൈര്യവും പ്രാപിക്കട്ടെ.

ചൊവ്വാ. 2 ശമു. 1:

ശൗലിന്റെയും യോനാഥാന്റെയും ചരമം ദാവീദിന്റെ ഭാവി സുരക്ഷിതമാകുന്നതിന് എല്ലാ പ്രകാരത്തിലും സഹായകമായിരുന്നു. എന്നാൽ ആ ചിന്തകളൊന്നും ദാവീദിനെ സ്പർശിച്ചതായി കാണുന്നില്ല. നേരെ മറിച്ചു ശൗലിനെ വധിച്ചു എന്നു പറഞ്ഞുതന്നെ സമീപിച്ച അമാലേക്യനെ വധിക്കുകയും ശൗലിനെയും യോനാഥാനെയുംപ്രതി വിലപിച്ചു സന്ധ്യവരെ ഉപവസിക്കുകയും ചെയ്തതായി നാം വായിക്കുന്നു. ശൗലിന്റെ കരങ്ങൾ തനിക്കെതിരായി ഉയർത്തപ്പെട്ടിരുന്നു എന്ന വസ്തുത പോലും ദാവീദു വിസ്മരിച്ചിരിക്കുന്നു. ശൗലിൽ ദൃശ്യമായിരുന്ന വിശിഷ്ട ഗുണങ്ങൾ മാത്രമാണ് ഈ അവസരത്തിൽ ദാവീദിന്റെ ചിന്താവിഷയങ്ങൾ. അതുപോലെ തന്നെ ശൗലിന്റെയും യോനാഥാന്റെയും മൃതശരീരങ്ങൾ സംസ്കരിച്ച യാബേശ് നിവാസികളോട് അദ്ദേഹംകൃതജ്ഞത പ്രദർശിപ്പിക്കുകയും ഈ കാര്യം ചെയ്തിരിക്കകൊണ്ട് ഞാൻ നിങ്ങൾക്കു നന്മ ചെയ്യും എന്നു വാഗ്ദത്തം ചെയ്യുകയും ചെയ്തു. (2 ശമു.2: 6) ഈ കാര്യത്തിലെല്ലാം ദാവീദു എത്ര വലിയ മഹാമനസ്കതയാണു പ്രദർശിപ്പിച്ചുകാണുന്നത്. സ്വാർത്ഥതയോ സ്വയ താൽപ്പര്യങ്ങളോ അദ്ദേഹത്തെ സ്പർശിക്കുകപോലും ചെയ്തില്ല. സ്വയത്തിൽനിന്നു രക്ഷപ്പെട്ടു അന്യർക്കുവേണ്ടി ജീവിക്കുവാൻ പഠിച്ചവർക്കേ അതു സാധ്യമാകുകയുള്ളു.

ബുധൻ. 2. ശമു: 2.

ഈ കാലഘട്ടത്തിൽ ദാവീദിന്റെ പ്രവർത്തനങ്ങളിൽ ഒരു കാര്യം വ്യക്തമായി തെളിഞ്ഞുകാണ്മാനുണ്ട്. അതു തന്റെ സർവ്വപ്രതീക്ഷയും ദൈവത്തിൽ സമർപ്പിച്ചുകൊണ്ടു തന്റെ ഇഷ്ടമറിവാനുള്ള കാത്തിരിപ്പായിരുന്നു. സിംഹാസനം തനിക്കു നൽകേണ്ടതു ദൈവമായിരുന്നു. അതു മൂലം ദൈവത്തിന്റെ പ്രേരണ കൂടാതെ അധികാരം തന്നിൽ കേന്ദ്രീകരിക്കുവാനോ സിംഹാസനം കരസ്ഥമാക്കുവാനോ അദ്ദേഹം ഒന്നും പ്രവർത്തിച്ചുകാണുന്നില്ല. ഉടനടി പ്രവർത്തനം ആരംഭിക്കേണ്ടതു പല കാരണവശാൽ ആവശ്യമായിരുന്നിരിക്കാമെങ്കിലും അതിനൊന്നിനും അദ്ദേഹം മുതിരാതെ ദൈവേഷ്ടമാരാഞ്ഞിട്ട് ഹെബ്രോനിൽ പോയി താമസിക്കുക മാത്രമാണ് അദ്ദേഹം ചെയ്തത്. ഹെബ്രോനിൽ താമസിക്കുന്ന കാലത്തു യഹൂദജനം തന്നെ രാജാവായി അഭിഷേകം ചെയ്യുവോളം ശാന്തമായി അദ്ദേഹം കാത്തിരുന്നു. തന്റെ പിതൃഭവനത്തിൽ വച്ചു ശമൂവേൽ തന്നെ ഒരു പ്രാവശ്യം അഭിഷേകം ചെയ്തതായിരുന്നു. രണ്ടാമത്തെ ഈ അഭിഷേകത്തെപ്പററി ചിന്തിക്കുമ്പോൾ നാം ഒരു കാര്യം ഓർത്തിരിക്കേണ്ടതുണ്ട്. ജീവിത യോധനത്തിൽ ഓരോ പുതിയ ഘട്ടത്തിലേക്കു പ്രവേശിക്കുമ്പോഴൊക്കെയും തത്തുല്യമായ അഭിഷേകവും സമർപ്പണവും നമുക്കും ആവശ്യമാണ്. അതിനായി നിർദ്ദിഷ്ടമായ മാർഗ്ഗങ്ങളും നമുക്കുണ്ട്. എന്നാൽ അവ പ്രയോജനപ്പെടുത്തുന്ന ആളുകൾ ഇന്ന് എത്ര വിരളമായിരിക്കുന്നു.

വ്യാഴം. 2. ശമു: 3—4.

ദാവീദ് ഹെബ്രോനിൽ ഏഴു വർഷത്തിലധികം രാജാവായിരുന്നു എന്നാണു നാമറിയുന്നത്. ആ കാലത്തു തന്റെ ഭാര്യയും ശൗലിന്റെ പുത്രിയുമായ മീഖളിനെ തിരികെ ലഭിക്കുന്നതിൽ ദാവീദു പ്രദർശിപ്പിച്ച നിർബന്ധം ഒഴിച്ചാൽ മറെറല്ലാ കാര്യങ്ങളിലും ഏതാണ്ടു ശാന്തമായ ഒരു നയമാണു ദാവീദു സ്വീകരിച്ചിരുന്നത്. നീചമായ പ്രവൃത്തികളെ അദ്ദേഹം മൗനം മൂലം നീരീകരിക്കുന്നതിന് ഒരിക്കലും അദ്ദേഹം തുനിഞ്ഞുകാണുന്നില്ല. അബ്നേരിന്റെയും, ശൗലിന്റെ പുത്രനായ ഈശ്—ബോശെത്തിന്റെയും വധത്തിൽ ദാവീദ് അനുവർത്തിച്ച നയം കാണുക. ഈ കാര്യത്തിലൊക്കെയും എത്ര നിഷ്കളങ്കമായി ദാവീദു പ്രവർത്തിച്ചു. പതിനെട്ടാം സങ്കീർത്തനം ഈ കാലഘട്ടത്തിൽ രചിക്കപ്പെട്ടതാണെന്നു വിചാരിക്കപ്പെടുന്നു. തന്റെ ദാസനെ രക്ഷിക്കുവാൻ ഇറങ്ങിവരുന്ന യഹോവയുടെ പ്രതാപവർണ്ണന മനോഹരമെന്നല്ലാതെ എന്താണു പറയുക. എന്നാൽ അവയിലെല്ലാം സ്നേഹസമ്പൂർണ്ണനായ ദൈവം തന്റെ കുഞ്ഞുങ്ങളോട് അർദ്രതാപൂർവ്വം വർത്തിക്കുന്നതിനെ ആസ്വദിക്കുവാൻ ആ മധുരഗായകനു കഴിയുന്നുണ്ട്. “നിന്റെ രക്ഷ എന്ന പരിച നീ എനിക്കു തന്നിരിക്കുന്നു. നിന്റെ വലങ്കൈ എന്നെ താങ്ങി. നിന്റെ സൗമ്യത എന്നെ വലിയവനാക്കിയിരിക്കുന്നു” എന്നാണ് അദ്ദേഹം എഴുതിയിരിക്കുന്നത്.

വെള്ളി. 2 ശമു. 5.

ദാവീദിനെ രാജാവായി അഭിഷേകം ചെയ്യുവാൻ കൂടിയ ജനങ്ങളുടെ പേരുകൾ ദിനവൃത്താന്തത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇസ്രായേൽ ജനമെല്ലാം ദാവീദിന്റെ കൊടിക്കീഴിൽ സംഘടിതമാകുന്നത് ഫെലിസ്ത്യരെ സംബന്ധിച്ചിടത്തോളം അപകടകാരണമായിരുന്നു. ഹെബ്രോനിൽ ഒരു നിസ്സാരനെപ്പോലെ വാഴുന്നതും ഇസ്രായേൽ ജനമൊക്കെയുടെയും അധിപത്യമുള്ള ഒരു രാജാവിന്റെ വാഴ്ചയും തമ്മിൽ വ്യത്യാസമുണ്ടല്ലൊ. ഏതായാലും ഫെലിസ്തസൈന്യത്തിൻ മുമ്പാകെ പലായനം ചെയ്തു. അദുല്ലാം ദുർഗ്ഗത്തിൽ രക്ഷനേടുവാൻ ദാവീദും അനുചരന്മാരും നിർബന്ധിതരായി. അപ്രതീക്ഷിതമായ ഈവിധ പരാജയങ്ങൾ നമുക്കെല്ലാം ചിലപ്പോഴുണ്ടാകാറുണ്ട്. ലോകത്തിലുള്ള നമ്മുടെ ആശ്രയം ഭഞ്ജിക്കുന്നതിന് അതാവശ്യമത്രെ. മനുഷ്യൻ

# എക്യുമിനിക്കൽ പ്രസ്ഥാനവും നമ്മുടെ സഭയും

(റവ. ഡോക്ടർ കെ. സി. യോസഫ് എം. എ.)

എക്യുമിനിക്കൽ പ്രസ്ഥാനത്തെപ്പററി നമ്മുടെ യുവജനങ്ങൾ പഠിക്കുകയും ചിന്തിക്കുകയും ചെയ്യുന്ന ഒരു കാലഘട്ടമാണല്ലോ ഇതു്. നമ്മുടെ സഭ ഒരംഗമെന്ന നിലയിൽ ഈ പ്രസ്ഥാനത്തോട് ഔദ്യോഗികമായ ബന്ധം പുലർത്തുന്നതിനും പുറമെ കേന്ദ്രകമ്മററിയിൽ നമുക്കു പ്രാതിനിധ്യവും ലഭിച്ചിട്ടുണ്ട്. നാം ഇതുമായി ബന്ധത്തിലിരിക്കുന്നുവെങ്കിലും വളരെ കുറച്ചാളുകൾക്കു മാത്രമേ ഈ പ്രസ്ഥാനവുമായി കൂടുതൽ അടുത്തു പ്രവർത്തിക്കുന്നതിനു സാധിച്ചിട്ടുള്ളു. ഈ പ്രസ്ഥാനം എന്താണെന്നു ബുദ്ധിപൂർവ്വം നാം മനസ്സിലാക്കേണ്ടതു് അനിവാര്യമായിരിക്കുന്നു! എക്യുമിനിക്കൽ പ്രസ്ഥാനം പ്രോട്ടസ്റ്റൻറുകാരുടെ സംഘടനയാണെന്നു റോമൻകത്തോലിക്കരും, റീത്തുകാരും പറയാറുണ്ട്. കത്തോലിക്കരുടെ ഈ വിമർശനം അടിസ്ഥാനരഹിതവും അപവാദസമ്മിശ്രവുമാണ്. ഓർത്തഡോക്സു സഭകളും ഈ പ്രസ്ഥാനത്തിലെ അംഗങ്ങളാണ്. 1937-ൽ നടന്ന എഡിൻബറോ സമ്മേളനത്തിൽ പ! കാതോലിക്കാബാവാ തിരുമേനി സംബന്ധിച്ചതു് ഇത്തരുണത്തിൽ സ്മരണീയമാണ്. കുസ്തന്തീനോസ്പോലീസ് സിംഹാസനത്തിൽ വാണരുളുന്ന ഓർത്തഡോക്സ് സഭകളുടെ അകമാനപാത്രിയർക്കീസുബാവാ തിരുമേനി ഔദ്യോഗിക കല്പന മൂലം എക്യുമിനിക്കൽ പ്രസ്ഥാനത്തെ അംഗീകരിച്ചിട്ടുണ്ട്.

ഈ പ്രസ്ഥാനത്തിന്റെ ആദ്ധ്യാത്മികവും, വേദശാസ്ത്രപരവുമായ വശം എന്താണെന്നു നോക്കുമ്പോൾ വി: യോഹന്നാന്റെ സുവിശേഷം 17 : 6-23 വരെ വാക്യങ്ങൾ നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്നു.

"നീ എന്നെ അയച്ചിരിക്കുന്നു എന്നു ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിന്നു്, പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിന്നു തന്നെ. നീ എനിക്കു തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു കൊടുത്തിരിക്കുന്നു; നീ എന്നെ അയച്ചിരിക്കുന്നുവെന്നും നീ എന്നെ സ്നേഹിക്കുന്നതുപോലെ അവരെയും സ്നേഹിക്കുന്നുവെന്നും ലോകം അറിവാൻ, നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിന്നു് ഞാൻ അവരിലും നീ എന്നിലുമായി അവർ ഐക്യത്തിൽ തികഞ്ഞവരായിരിക്കേണ്ടതിന്നു തന്നെ." വി: ത്രിത്വത്തിലെ യോജിപ്പുപോലെ നാം ഐക്യത്തിൽ അമരുവാൻ ആവശ്യപ്പെട്ടിരിക്കുന്നു. ലോകം വിശ്വസിക്കണം എന്നതാണു് ഈ പ്രസ്ഥാനത്തിന്റെ ഉദ്ദേശം. അതിനാൽ പ. സഭയ്ക്കു് അദൃശ്യമായ ഏകത്വം മാത്രം പോരാ, ദൃശ്യമായിത്തന്നെ ഐക്യം വേണം. അതിനുവേണ്ടി പ്രവർത്തിക്കുന്ന പ്രസ്ഥാനമാണ് എക്യുമിനിക്കൽ പ്രസ്ഥാനം.

നാലാം നൂററാണ്ടു മുതൽ സഭയിൽ വിശ്വാസവിപരീതങ്ങൾ ഉണ്ടാകുകയും സഭ വിഭജിക്കപ്പെടുകയും ചെയ്തു. എന്നാൽ 18-ാംനൂററാണ്ടിന്റെ ആരംഭത്തോടുകൂടി അക്രൈസ്തവരോടു സുവിശേഷം അറിയിക്കുക എന്ന പുതിയ ആഹ്വാനം പാശ്ചാത്യസഭകൾ ശ്രമിച്ചു. മിഷ്യനറി പ്രവർത്തനങ്ങളിൽ ഉൾപ്പെട്ടവർ സഭാവിഭാഗങ്ങളുടെ ഐകമത്യരാഹിത്യത്തിൽ ദുഃഖിക്കുകയും പ്രയാസങ്ങൾ അനുഭവിക്കുകയും ചെയ്തുതുടങ്ങി. മിഷ്യനറി പ്രവർത്തനപുരോഗതിയോടുകൂടി വേദപുസ്തക വിവർത്തനം അവശ്യം ആവശ്യമായിത്തീർന്നു. ഓരോ വിഭാഗക്കാർക്കു പ്രത്യേകം ഇതു ചെയ്യുവാൻ കഴിയാതെവന്നു. ബ്രിട്ടീഷ് അൻഡ് വിദേശ വേദപുസ്തക സമൂഹം പല സഭകളെ ഇക്കാര്യത്തിന്റെ അടിസ്ഥാനത്തിൽ കൂട്ടിവരുത്തി. ഇതാണ് ആധുനിക എക്യുമിനിക്കൽ പ്രസ്ഥാനത്തിന്റെ തുടക്കം. ഓർത്തഡോക്സു സഭകൾക്കു വിദേശ മിഷ്യനറി പ്രവർത്തനങ്ങളിൽ താല്പര്യമില്ലായിരുന്നതുകൊണ്ടു് അക്കാലത്തു് അവ ഈ പ്രസ്ഥാനത്തിൽ ഇല്ലായിരുന്നു. വിദ്യാർത്ഥിപ്രസ്ഥാനങ്ങൾ ഉണ്ടായതോടുകൂടി യുവജനങ്ങൾ സഭയുടെ വിയോജിപ്പിനെപ്പററിയും കൂലങ്കഷമായി ചിന്തിച്ചുതുടങ്ങി. വൈദിക ശാസ്ത്രത്തിന്റെ വെളിച്ചത്തിൽ അവർ ചിന്തിച്ചതിൻ ഫലമായി സ്റ്റുഡൻറ് ക്രിസ്ത്യൻ മൂവ്മെൻറ് എന്ന സംഘടന ജനിച്ചു. അതിനെത്തുടർന്നു് അഖിലലോക ക്രൈസ്തവ വിദ്യാർത്ഥിഫെഡറേഷൻ ഉണ്ടായി. ഇതാണ് ഈ പ്രസ്ഥാനത്തിന്റെ രണ്ടാമത്തെ പടി. വൈ. എം. സി. ഏ., വൈ. ഡബ്ളിയു. സി. ഏ. എന്നീ സംഘടനകൾ സഭയുടെ സാമൂഹ്യവശത്തിനു കൂടുതൽ പ്രാധാന്യം കൊടുത്തു. യുവജനങ്ങൾ വേദശാസ്ത്രപരമായ ചോദ്യങ്ങളുമായി മുന്നോട്ടു വന്നു് ഓർത്തഡോക്സു സഭകളും ഒന്നിച്ചുകൂടി ആലോചനകൾ നടത്തി. അഖിലലോക മിഷ്യനറിസമ്മേളനങ്ങൾ ഉണ്ടായി. ജോൺ ആർമോട്ടു് എന്ന മഹാന്റെ ശ്രമത്താൽ 1910-ൽ എഡിൻബറോയിൽവച്ചു് ഒരു അഖിലലോക മിഷ്യനറിസമ്മേളനം കൂടുകയുണ്ടായി. അടുത്ത കോൺഫറൻസു നടത്തുന്നതിനു തുടർന്നു പ്രവർത്തനം ചെയ്യുന്ന ഒരു സംഘടന ഉണ്ടാകണമെന്നു് ഈ സമ്മേളനം തീരുമാനം ചെയ്തു.

1910-ലെ കോൺഫറൻസിന്റെ അനന്തരഫലമായി International

---

പലപ്പോഴും അവന്റെ കോട്ടകൾ നിർമ്മിക്കുന്നതു ലോകത്തിലാണ്. അതിന്റെ അസ്ഥിരത ബോദ്ധ്യപ്പെട്ടല്ലാതെ ദൈവത്തിൽ സ്ഥിരമായി ശരണപ്പെടുവാൻ നാം പഠിക്കുന്നതല്ല. ഏകാന്തത, പരീക്ഷ, നിസ്സഹായത ഇവയൊക്കെയും ദിവ്യസ്വഭാവം നമ്മിൽ അലിഞ്ഞുചേരുന്നതിനുതകുന്ന ദൈവികമാർഗ്ഗങ്ങളിൽ ചിലതു മാത്രമാണ്. അതു് ആത്മീകജീവിതനിയമം എന്നു പറഞ്ഞാലും തെററില്ല.

ശനി. 2 ശമു. 21: 15—22.

ദാവീദിന്റെ അനുചരന്മാരിൽ ചിലർ ചെയ്ത വീരകൃത്യങ്ങളാണ് ഇവിടെ രേഖപ്പെടുത്തപ്പെട്ടിരിക്കുന്നതു്. ഏതാണ്ടു ബാലനായിരിക്കുന്ന കാലത്തു് ഇസ്രായേൽജനത്തെ മുഴുവൻ ഭയപ്പെടുത്തിയ മല്ലനായ ഗോലിയാത്തിനെ ഏകനായി നേരിട്ടു വധിച്ച ദാവീദിന്റെ അനുചരന്മാർ ഈവിധം വീരപ്രവൃത്തികൾ ചെയ്തതിൽ അത്ഭുതപ്പെടുവാനില്ലായിരിക്കാം. എന്നാൽ നാം ഒരു കാര്യം സ്മരിക്കണം. ഒരു വീരനേ, വീരന്മാരെ എഴുന്നേല്പിക്കാൻ സാധിക്കൂ. ഒരു പരിശുദ്ധനു മാത്രമേ മററുള്ളവരെ പരിശുദ്ധന്മാരാക്കുവാൻ കഴിയൂ. മഹാന്മാരുടെ ജീവിതം അന്യന്മാരുടെ ജീവിതത്തിൽ ദീപം കൊളുത്തുകയും പ്രചോദനം നൽകുകയും ചെയ്യുന്നു. യേശുതമ്പുരാന്റെ ശിഷ്യന്മാരായിരുന്നവർ അപ്പോസ്തലന്മാരും, രക്തസാക്ഷികളും, തന്നെപ്രതി ലോകത്തിന്റെ അററത്തോളം സുവിശേഷദീപവുമായി പോകുന്നതിനു മതിയായവരും ആയിത്തീർന്നതിനു പ്രധാന കാരണം നാമവിടെ കാണേണ്ടിയിരിക്കുന്നു. നമ്മുടെ ജീവിതം ഏതു പ്രകാരത്തിലാണ് നമ്മോടു സമ്പർക്കത്തിൽ വരുന്നവർക്കു പ്രചോദനവും ഉത്തേജനവും നൽകുന്നതു്.

Missionary Council, Universal Christian Council For Life and Work. The Movement on Faith and Order എന്നീ മൂന്നു സംഘടനകൾ രൂപംപ്രാപിച്ചു. മേൽ പറയപ്പെട്ടതിൽ രണ്ടാമത്തെ സംഘടന സാമൂഹ്യവും, പ്രായോഗികവുമായ പദ്ധതികൾ ആവിഷ്കരിച്ചു നടപ്പിലാക്കുന്നതിനു കൂടുതൽ പ്രാധാന്യം കൊടുക്കുന്നു. നാം നമ്മുടെ പുരാതനവും, സുനിർമ്മലവുമായ വിശ്വാസത്തിനു കൂടുതൽ സ്ഥാനം കൊടുക്കുന്നതിനാൽ നമ്മെ സംബന്ധിച്ചിടത്തോളം "വിശ്വാസവും പട്ടത്വവും" വളരെ ഗൗരവമുള്ള വിഷയങ്ങളാണ്. ഞാൻ ശരീരംകൊണ്ടു ദൂരസ്ഥനെങ്കിലും ആത്മാവുകൊണ്ടു നിങ്ങളോടു കൂടെയുള്ളവനായി നിങ്ങളുടെ ക്രമവും ക്രിസ്തുവിൽ നിങ്ങൾക്കുള്ള വിശ്വാസത്തിന്റെ സ്ഥിരതയും കണ്ടു സന്തോഷിക്കുന്നു" എന്നു പരിശുദ്ധ പൌലൂസ് കൊലൊസ്യർക്കു എഴുതിയിരിക്കുന്നു. നാം എന്താണു വിശ്വസിക്കുന്നതു്? Order എന്നു പറഞ്ഞാൽ പട്ടത്വം മാത്രമല്ല എന്നു മനസ്സിലാക്കണം. പട്ടത്വം ഓർഡറിന്റെ ഒരു വിഭാഗം മാത്രമാണ്. സഭയുടെയും, സാധാരണക്കാരന്റെയും ജീവിതത്തിൽ ക്രമം അവശ്യമാണ്. അതു ക്രൈസ്തവരുടെ പ്രത്യേകതയുമാണ്. നമ്മുടെ സഭയിൽ മേൽപ്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ, അത്മായക്കാർ എന്നു നാലു ക്രമം ഉണ്ടു്. പ്രോട്ടസ്റ്റന്റുകാരിൽ ചിലവിഭാഗങ്ങൾ എപ്പിസ്കോപ്പസിയെയും, റോമൻകത്തോലിക്കർ അത്മായക്കാരെയും 'ക്രമ'ത്തിൽ ഉൾപ്പെടുത്താതെ മുമ്പോട്ടു പോകുന്നു. എന്നാൽ നമ്മൾ എല്ലാ ക്രമങ്ങളെയും സഭാക്രമത്തിൽ ഉൾപ്പെടുത്തി സഭയുടെ കെട്ടുപണിയെ വിഭാവനം ചെയ്യുന്നു. 1937-ൽ ഓക്സ്ഫോർഡിൽ വച്ചു് "Life and Work" സമ്മേളനവും, എഡിൻബറോയിൽവച്ചു് "വിശ്വാസവും പട്ടത്വവും" എന്ന സമ്മേളനവും കൂടി. അന്നത്തെ നിശ്ചയങ്ങളുടെ ഫലമായി ഈ രണ്ടു പ്രസ്ഥാനങ്ങളും ചേർന്നു അഖിലലോക സഭാകൌൺസിൽ ആംസ്റ്റർഡാമിൽവച്ചു രൂപവൽക്കരിക്കപ്പെട്ടു.

കാതോലികം എന്ന വാക്കു് റോമൻകത്തോലിക്കരുടെ പ്രത്യേക സ്വത്താണെന്നു പൊതുജനങ്ങൾ തെറ്റിദ്ധരിച്ചതുകൊണ്ടു ആ അർത്ഥം ഉള്ളതും എന്നാൽ തെറ്റിദ്ധാരണയ്ക്കു് ഇടംകൊടുക്കാത്തതുമായ ഒരു വാക്കായിട്ടാണു ഗ്രീക്കുഭാഷയിലെ എക്യൂമെനിക്കൽ എന്ന പദം ഈ പ്രസ്ഥാനം സ്വീകരിച്ചതു്. നമ്മുടെ കുറവുകളെപ്പറ്റി താഴ്മയോടു ചിന്തിച്ചുകൊണ്ടും, പുതിയ സത്യങ്ങൾ പഠിക്കുവാൻ ആഗ്രഹിച്ചുകൊണ്ടും നാം ഈ പ്രസ്ഥാനത്തിൽ സഹകരിച്ചാൽ ദൈവം നമ്മെ ശരിയായ വഴിയിൽ നയിക്കുന്നതിനു മതിയായവനാണ്. നമുക്കു ഭയം ആവശ്യമില്ല. ദൈവവും സത്യവും ആകുന്നു നമ്മുടെ ബലം. (ഈ വർഷത്തെ വിദ്യാർത്ഥികോൺഫറൻസിൽ ചെയ്ത പ്രസംഗം. Notes By K. V. Mammen)

# തടാകമാശ്രമത്തിന്റെ വെല്ലുവിളി

(ബിഷപ്പ് എച്ച്. പെക്കൻഹാം വാൽഷ്)

വിശ്വവിഖ്യാതനായ കാർഡിനൽ ന്യൂമാന്റെ കാലത്തു് ആംഗ്ലിക്കൻ സഭ അധഃപതിച്ചു. ധനവാന്മാർ അധികാരം കൈക്കലാക്കി ദരിദ്രന്മാരെ പീഡിപ്പിച്ചു. സഭയും പുരോഹിതന്മാരും പാവപ്പെട്ടവരെ അവജ്ഞയോടുകൂടിയാണു വീക്ഷിച്ചതു്. നവീകരണ ചിന്താഗതിയുടെ വളർച്ചയും കാതോലിക വിശ്വാസത്തെപ്പറ്റിയുള്ള അനാസ്ഥയും ആ കാലത്തെ ഒരു പ്രത്യേകതയായിരുന്നു. രാഷ്ട്രം സഭയെ ഭരിക്കുകയും സഭാനേതാക്കന്മാർ രാഷ്ട്രീയപ്രവർത്തകരുടെ അനുയായികളായിത്തീരുകയും ചെയ്തു. ഈ വിഷമഘട്ടത്തെയാണു ന്യൂമാനു അഭിമുഖീകരിച്ചു പ്രതിവിധി ഉണ്ടാക്കേണ്ടിയിരുന്നതു്. പത്തുപതിനഞ്ചു കൊല്ലത്തെ അനുസ്യൂതമായ പ്രവർത്തനം മൂലം സഭാന്തരീക്ഷത്തെ അടിമുടി പരിഷ്കരിക്കുന്നതിനു ന്യൂമാനു സാധിച്ചു.

മലങ്കരസഭയ്ക്കു കാതോലികമായി വിശ്വാസം ഉണ്ടു്. നിങ്ങളുടെ തക്സായും, വി: കുർബാനയും, പഴയതും പുതിയതുമായ പള്ളികളും പട്ടക്കാരും, മേല്പട്ടക്കാരും യോഗ്യത നിറഞ്ഞവരും, കാര്യക്ഷമതയുള്ളവരുമാണ്. ഇതിൽ കൂടുതൽ എന്താണ് ഉണ്ടാകേണ്ടതു്. ഇങ്ങനെ പുരോഗമിച്ച ഒരു സഭയ്ക്കു് എവിടെ നിന്നാണു വെല്ലുവിളി വരേണ്ടതു്? സഭയുടെ കുറവുകളെയും കുഴപ്പങ്ങളെയും ഇവിടെ വിസ്മരിക്കുന്നില്ല. അഭികാമ്യവും, ആദരണീയവുമായ വിശ്വാസവും, ശുശ്രൂഷക്രമവും ഉള്ള നിങ്ങൾ അതു പുറത്തു വ്യാപിപ്പിക്കുന്നില്ല. തന്നിമിത്തം ഓക്സ്ഫോർഡു മൂവ്മെന്റു നിങ്ങളുടെ സഭയുടെ ക്രിസ്തീയ ജീവിത സാക്ഷ്യത്തിനുള്ള വെല്ലുവിളിയാണ്. സുവിശേഷം അറിയാതെയിരിക്കുന്നവർക്കു് അതു കൊടുക്കുക എന്നതാണു നിങ്ങളോടു പ്രത്യേകമായി പറയാനുള്ളതു്. കർത്താവിന്റെ ശിഷ്യന്മാരെല്ലാവരും സുവിശേഷകരായിരുന്നതുപോലെ ഓരോ ക്രൈസ്തവനും മിഷ്യനറി ആയിത്തീരണം. നിങ്ങൾ അയയ്ക്കപ്പെട്ട ജാതിയായി പുറത്തോട്ടു പോകണം. പാശ്ചാത്യർ വരേണ്ട ആവശ്യമില്ലാതെയാക്കേണ്ടിയിരുന്നതു നിങ്ങളുടെ കർത്തവ്യമായിരുന്നു. എന്നാൽ അതിനെ നിങ്ങൾ അഗണ്യമായി തള്ളിയപ്പോൾ കർത്താവിന്റെ ആത്മനിറവുള്ള പാശ്ചാത്യമിഷ്യനറിമാർ ഭാരതത്തിൽ വരേണ്ടിവന്നു. ലൗകികകാര്യസാദ്ധ്യത്തിനും ഇമ്പങ്ങൾക്കും വേണ്ടി നിങ്ങൾ ഏഷ്യയിലും, ആഫ്റിക്കയിലും, അമേരിക്കയിലുമെന്നു മാത്രമല്ല അറിയപ്പെട്ട ലോകമാകെ സഞ്ചരിക്കുന്നു. എന്നാൽ കർത്താവിന്റെ ദൂതും പേറി നിങ്ങളിലൊരുവനും സഹ്യാദ്രിസാനുവിൽ പോലുമെത്തിയില്ല. കോയമ്പത്തൂരുള്ള തടാകമാശ്രമമാണു നിങ്ങളുടെ സഭ വകയായി വെളിക്കുള്ള പ്രഥമ മിഷ്യനറികേന്ദ്രം.

ദൈവത്തിന്റെ പ്രത്യേകമായ നടത്തിപ്പു മൂലമാണു് ഈ ആശ്രമം ആരംഭിക്കുന്നതിനു സംഗതിയായതു്. 24 വർഷങ്ങൾക്കു മുമ്പു് ആലുവാ കോളജിലെ ഒരു സംഘം വിദ്യാർത്ഥികൾക്കു് ഒരാശ്രമജീവിതകൗതുകം പ്രാർത്ഥനമൂലം സംജാതമായി. എന്താണു് അനന്തരകരണീയം എന്നു അറിയാൻ പാടില്ലാതെ അവർ വ്യസനിച്ചു. അന്നു ഞാൻ ആംഗ്ലേയസഭയിലെ പട്ടക്കാരെ പരിശീലിപ്പിച്ചുകൊണ്ടിരുന്ന കൽക്കട്ടായിലെ തീയോളജിക്കോളജിലെ പ്രിൻസിപ്പൽ ആയിരുന്നു. ഒന്നാംലോകമഹായുദ്ധാനന്തരമുണ്ടായ സാമ്പത്തിക അധഃപതനംമൂലം കോളജിൽ എന്നും അനുവദിച്ചുകൊണ്ടിരുന്ന സ്കോളർഷിപ്പുപോലും വാങ്ങി പഠിപ്പിക്കുന്നതിനു പല വിദ്യാർത്ഥികൾക്കും കഴിഞ്ഞില്ല. ഈ വിവരം കാണിച്ചു് മലങ്കര സുറിയാനി സഭയിലേയും, മാർത്തോമ്മാസഭയിലേയും മെത്രാപ്പോലീത്തന്മാർക്കു് ഞാൻ എഴുതി. മലങ്കര സഭയിൽനിന്നും അഞ്ചുപേർ കൽക്കട്ടായിൽ പഠിക്കുവാൻ വന്നു. അവർ ആലുവാ കോളജിലെ പ്രാർത്ഥനാസംഘത്തിൽപെട്ടവരായിരുന്നു. തിയോളജിപരമായ ത്രിവത്സരകോഴ്സ

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

പൂർത്തിയാക്കിയശേഷം എന്തെങ്കിലും ജോലികൾ നോക്കി പണം സമ്പാദിച്ചു ഒരാശ്രമം സ്ഥാപിക്കുന്നതിനു അവർ വിചാരിച്ചു. അതു് സാദ്ധ്യമല്ലെന്നും നിങ്ങളുടെ ബിഷോപ്പന്മാരുടെ അനുവാദം ലഭിക്കുന്നപക്ഷം എന്റെ സ്വകാര്യസ്വത്തു വിട്ടുതന്നു നിങ്ങൾക്കുവേണ്ടി ഒരാശ്രമം സ്ഥാപിക്കുന്നതിനു ഞാൻ തയ്യാറാണ് എന്നവർക്കെഴുതി. എനിയ്ക്കു അവർ അനുകൂലമായ മറുപടി തന്നു. ഞങ്ങൾ തടാകം തെരഞ്ഞെടുക്കുകയും സ്ഥലം വാങ്ങുകയും ചെയ്തു. അവിടെയടുത്തുകാട്ടുവർഗ്ഗക്കാർ അധികമായി നിവസിക്കുന്നുണ്ടായിരുന്നതിനാലാണ് അതുവാങ്ങുന്നതിനു കൂടുതൽ ഉത്സാഹം തോന്നിയതു്. എന്റെ പ്രോവിഡന്റുഫണ്ടും പൂർവ്വവിദ്യാർത്ഥികളിൽനിന്നുണ്ടായ സഹായസഹകരണങ്ങളും ആശ്രമസ്ഥാപനത്തിനു ഇടവരുത്തി. ലളിതജീവിതം നയിക്കുന്നതിനുള്ള ഈ ആശ്രമമാണ് നിങ്ങളുടെ സഭയുടെ ഒന്നാമത്തെ മിഷ്യനറി കേന്ദ്രം. ആരാധനകൾ പ്രത്യേകിച്ചും പ്രാർത്ഥന ഒന്നിച്ചും ഞങ്ങൾ നടത്തി. ആശ്രമത്തിൽ വരുന്നവർക്ക് ചില പ്രത്യേക വ്യവസ്ഥകളെ മാനിക്കേണ്ടതുണ്ട്. ആശ്രമാംഗങ്ങൾക്ക് സ്വകാര്യസ്വത്തു പാടില്ല. ആഹാരത്തിനും യാത്രയ്ക്കുമുള്ള പണം അവിടെ കൊടുക്കുന്നു. ഈ തടാകമാശ്രമത്തിന്റെ വെല്ലുവിളിയാണ് നിങ്ങളുടെ ശ്രവണേന്ദ്രിയത്തിൽ തട്ടുന്നതു്.

അനേകം മിഷ്യനറിമാരുടെയും, പരിശുദ്ധന്മാരുടെയും നാടായ അയർലണ്ടിലാണ് ഞാൻ ജനിച്ചു വളർന്നതു്. അവിടെനിന്നും ഇംഗ്ലണ്ട്, സ്കോട്ട്ലണ്ട് ജർമ്മനി മുതലായ സ്ഥലങ്ങളിൽ മിഷ്യനറിമാർ പോയി ക്രിസ്തുമതം പ്രചരിപ്പിച്ചിട്ടുണ്ട്. തിരുവിതാംകൂർ കൊച്ചി അയർലണ്ടിനേക്കാൾ ഇക്കാര്യത്തിൽ മെച്ചമുള്ളതായി തീരുന്നതിനു നിങ്ങൾ ശ്രമിക്കണമെന്നാണ് എന്റെ അഭിലാഷം. നിങ്ങളുടെ സഭ മിഷ്യനറി സഭയായി മലമേൽ വച്ചിരിക്കുന്ന ദീപം പോലെ സർവ്വലോകത്തിനും പ്രകാശം നൽകി മുന്നോട്ടു പോകട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. (ഈ വർഷത്തെ സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിൽ ചെയ്ത പ്രസംഗം)

(Notes By K. V. Mammen)

## സിറിയൻ വിദ്യാർത്ഥിനിസമ്മേളനം

ഓതറ, ഏപ്രിൽ 28.

സിറിയൻ വിദ്യാർത്ഥിനി കോൺഫറൻസിന്റെ 31-ാമതു സമ്മേളനം ഓതറ മർത്തമറിയം മന്ദിരത്തിൽ വച്ചു നടന്നിരിക്കുന്നു. ഈ വർഷത്തെ സമ്മേളനത്തിനു എം സി. കുറിയാക്കോസ് റമ്പാച്ചന്റെ നേതൃത്വത്തിലും റവ. ഫാദർ ലാസറസിന്റെ പ്രഭാഷണങ്ങളും എന്തെന്നില്ലാത്ത ഒരു നവജീവൻ പ്രദാനം ചെയ്യുകയുണ്ടായി. 60-ൽ പരം യുവതികൾ സംബന്ധിച്ചു ഈ വർഷത്തെ സമ്മേളനം വിജയപ്രദമായിരുന്നു. നിർമ്മാണപരമായ പ്രവർത്തനങ്ങൾ ഉത്സുകരായ വിദ്യാർത്ഥിനികൾ കുന്നൂർ പള്ളി പണിക്കു 35 രൂപ സംഭാവന ചെയ്തു. മിസ്സ് എം. പി. മറിയാമ്മ ബി. ഏ. അടുത്ത വർഷത്തെ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു.

വിദ്യാർത്ഥിനിസമ്മേളനവും യഥാകാലം പുരോഗമിക്കുന്നുണ്ടെങ്കിലും ആശാസ്യമായ ഫലം നൽകുന്നില്ലെന്നുള്ള സംഗതി സമുദായം വിസ്മരിക്കുകയില്ലെന്നു വിശ്വസിക്കുന്നു.

## കൊച്ചുതിരുമേനിയുടെ ശ്രാദ്ധപ്പെരുനാൾ

പുത്തൻകാവ്.

കാലംചെയ്ത മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ ദ്വിതീയ ശ്രാദ്ധപ്പെരുനാൾ ഏപ്രിൽമാസം 16, 17 എന്നീ തീയതികളിൽ ഭക്തിനിർഭരമായ കാര്യപരിപാടികളോടു കൂടി നടന്നിരിക്കുന്നു. യുവജനങ്ങളുടെ സ്നേഹഭാജനമായിരുന്ന കൊച്ചുതിരുമേനിയുടെ കബറിടത്തിൽ സിറിയൻവിദ്യാർത്ഥിസമ്മേളനധ്യാനയോഗത്തിൽ സംബന്ധിച്ച യുവജനങ്ങൾ പോകുകയും നേർച്ചകാഴ്ചകൾ സമർപ്പിക്കുകയും ചെയ്തു. പെരുനാളിനോടനുബന്ധിച്ചു റവ. ഡീക്കൻ. എം. വി. ജോർജ്ജിന്റെ പ്രസംഗവും ഉണ്ടായിരുന്നു.



Printed & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam